⇨ *മാതൃഭൂമിയിൽ ഇങ്ങനെ ഒന്നും സംഭവിച്ചില്ല* ⇨

**അടുത്തകാലത്ത്** കേരളതത്തിലെ രണ്ട് സ്വകാര്യ സ്ഥാപനങ്ങളിൽ നടന്ന പിരിച്ചുവിടലുകൾ നമ്മുടെ മുന്നിലുണ്ട്. ഒന്ന് ഒരു ബാങ്കിങ്ങ് സ്ഥാപനമാണ് -ധനലക്ഷ്മി ബാങ്ക്. രണ്ടാമത്തേത് ഒരു മാധ്യമ സ്ഥാപനം-മാതൃഭൂമി. അടുത്തടുത്ത ദിവസങ്ങളിലാണ് നടന്നതെന്നതിന് പുറമെ ചില പൊതുസ്വഭാവങ്ങൾ ഈ പിരിച്ചുവിടലുകൾക്കുണ്ട്. പിരിച്ചുവിടപ്പെട്ട രണ്ടുപേരും ജീവനക്കാരുടെ സംഘടനാ നേതാക്കളാണ്. ധനലക്ഷ്മി ബാങ്കിലെ ഓഫീസർമാരുടെ സംഘടനയുടെ ദേശീയ നേതാക്കളിലൊരാണ് പിരിച്ചുവിടപ്പെട്ട ഓഫീസേഴ്സ് അസോ. ജനറൽ സെക്രട്ടറി പി.വി. മോഹനൻ. ജോലിയിൽനിന്ന് വിരമിക്കാൻ ഏതാനും മാസങ്ങൾ മാത്രം ബാക്കിനിൽക്കെയാണ് അദ്ദേഹത്തെ പിരിച്ചുവിട്ടത്. മാതൃഭൂമിയിലാകട്ടെ ചീഫ് സബ് എഡിറ്റർ പദവിയിലിരുന്ന സി. നാരായണൻ മാതൃഭൂമി ജേണലിസ്റ്റ് യൂണിയന്റെ മുൻ സെക്രട്ടറിയും കേരള പത്രപ്രവർത്തക യൂണിയന്റെ മുൻ സംസ്ഥാന കൗൺസിൽ അംഗവുമാണ്.

# മാറുന്ന മാധ്യമസ്ഥാപനങ്ങൾ പെരുകുന്ന അസംതൃപ്തികൾ

"ഒരു പിരിച്ചുവിടലിനെതിരെ സംഘടന സമരം നടത്തുമ്പോൾ അതിൽ അംഗങ്ങളായവർക്കൊന്നും ആ സമരത്തോട് അനുഭാവം പ്രകടിപ്പിക്കാൻ പോലും കഴിയുന്നില്ലെങ്കിൽ, അത് സംബന്ധിച്ച് വരുന്ന ഓലൈൻ വാർത്തയെ ഒന്ന് ലൈക്ക് ചെയ്യാൻ പോലും ധൈര്യം കിട്ടുന്നില്ലെങ്കിൽ എന്തോ അപകടമുണ്ട് എന്നാണ് അർത്ഥം. ഒരു ജനാധിപത്യ രാജ്യത്ത്, ഒരു സ്ഥാപനത്തിലും ഇങ്ങനെ സംഭവിച്ചുകൂടാത്തതാണ്. മാധ്യമസ്ഥാപനത്തിൽ ഒട്ടും സംഭവിച്ചുകൂടാ". മാതൃഭൂമിയിലെ പ്രശ്നങ്ങളെക്കുറിച്ച് മുൻ ന്യൂസ് എഡിറ്റർ പ്രതികരിക്കുന്നു.

**എൻ.പി. രാജേന്ദ്രൻ**

രണ്ട് സംഭവങ്ങൾ അതത് സ്ഥാപനങ്ങളിലും പൊതുസമൂഹത്തിലുമുണ്ടാക്കിയ പ്രതികരണങ്ങൾ പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ട്. ധനലക്ഷ്മി ബാങ്കിലെ ഓഫീസർമാരുടെ സംഘടന പിരിച്ചുവിടൽ നടന്നതിന്റെ പിന്നേറ്റന്ന് മുതൽ സമരത്തിലായിരുന്നു. ഓഫീസർമാർ പണിമുടക്കിയതുകൊണ്ട് ബാങ്ക് പ്രവർത്തനം ഭാഗികമായി. ബാങ്കിങ്ങ് മേഖലയിലെ സംഘടനകൾ, ട്രേഡ് യൂണിയനുകൾ, രാഷ്ട്രീയപാർട്ടികൾ തുടങ്ങിയവ ബാങ്ക് ഗേറ്റിന് മുന്നിലെത്തി സമരക്കാരെ അഭിവാദ്യം ചെയ്തു. കെ.പി.സി.സി പ്രസിഡന്റ് വി.എം. സുധീരൻ ഉൾപ്പെടെ സമുന്നത നേതാക്കൾ സമരത്തിന് പിന്തുണ നൽകാൻ നേരിട്ട് എത്തി. സർക്കാർ അറച്ചുനിന്നില്ല. മന്ത്രിസഭയിലെ രണ്ടാമൻ എന്ന് കരുതാവുന്ന ആഭ്യന്തരമന്ത്രി തന്നെ അനേക മണിക്കൂറുകൾ ചർച്ചയ്ക്കായി മാറ്റിവെച്ചു. സർക്കാറിന്റെ കൂടി സമ്മർദ്ദം മാനേജ്മെന്റിന് മേൽ ഉണ്ടായെന്ന് കരുതാം. ഇരുപക്ഷത്തിന്റെയും മുഖം രക്ഷിക്കുന്നതാണെങ്കിൽപ്പോലും സമരം ഒത്തുതീർപ്പിലെത്തി. ബാങ്ക് പഴയ നിലയിലായി.

മാതൃഭൂമിയിൽ ഇങ്ങനെ ഒന്നും സംഭവിച്ചില്ല. പിരിച്ചുവിടലിന് എതിരെ സംസ്ഥാന പത്രപ്രവർത്തക യൂണിയൻ പത്ര ഓഫീസിലേക്ക് മാർച്ച് നടത്തി. മാർച്ചിൽ മാതൃഭൂമിയിലെ ജീവനക്കാരാരും പങ്കെടുത്തില്ല. തുടർ നടപടിയായി ജില്ലാ തലത്തിൽ ഏകദിന സ

ത്യാഗ്രഹവും കോഴിക്കോട് പത്ത് ദിവസത്തെ നിലനിൽപ്പ് സമരവും നടത്തി. മാനേജ്മെന്റ് അപ്രീതിക്ക് ഇരയായി വിദൂര കേന്ദ്രങ്ങളിലേക്ക് സ്ഥലംമാറ്റപ്പെട്ട എട്ട് പത്രപ്രവർത്തകർ ഈ സത്യാഗ്രഹത്തോട് ഐക്യദാർഢ്യം പ്രകടിപ്പിച്ചു. പക്ഷേ, മാതൃഭൂമിയിലെ മറ്റ് ജീവനക്കാരൊന്നും രംഗത്ത് വന്നില്ല. പ്രാദേശിക ട്രേഡ് യൂണിയനുകൾ പത്രപ്രവർത്തകരുടെ സമരത്തിന് ഒപ്പം നിന്നെങ്കിലും സംസ്ഥാനതലത്തിൽ പ്രവർത്തിക്കുന്ന ട്രേഡ് യൂണിയൻ-രാഷ്ട്രീയ നേതാക്കൾ സമരവേദിയിലെത്തിയില്ല. പ്രതിപക്ഷനേതാവ് വി.എസ്. അച്യുതാനന്ദനല്ലാതെ മറ്റാരും ഒരു പ്രസ്താവനയിലൂടെയെങ്കിലും ഐക്യദാർഢ്യം പ്രഖ്യാപിച്ചില്ല. അനുരഞ്ജനത്തിന് ആരും ശ്രമിച്ചില്ല. ആരും കൂടിയാലോചനയ്ക്ക് സമരക്കാരെ വിളിച്ചുമില്ല.

> ധനലക്ഷ്മി ബാങ്ക് പ്രശ്നം കുറെ ദിവസങ്ങളോളം മാധ്യമങ്ങളിൽ നിറഞ്ഞുനിന്നപ്പോൾ മാധ്യമസ്ഥാപനത്തിലെ സംഭവം മാധ്യമങ്ങൾ ഏതാണ്ട് ബ്ലാക്കൗട്ട് ചെയ്തു. ചില പത്രങ്ങളിൽ പ്രാദേശികമായി വാർത്ത പ്രസിദ്ധപ്പെടുത്തി. മാധ്യമപ്രവർത്തകരും തൊഴിലാളികളും ഒരു കാര്യത്തിൽ ദുർബലരാണ്. ലോകത്തുള്ള സകലരുടെയും പ്രശ്നങ്ങൾ അവർ മാധ്യമങ്ങളിൽ ചർച്ചചെയ്യും. പക്ഷേ, അവരുടെ പ്രശ്നം മാത്രം അവിടെ ചർച്ച ചെയ്യാൻ പറ്റില്ല.

ധനലക്ഷ്മി ബാങ്കിന്റെ പ്രശ്നം കുറേ ദിവസങ്ങളോളം മാധ്യമങ്ങളിൽ നിറഞ്ഞുനിന്നപ്പോൾ മാധ്യമ സ്ഥാപനത്തിലെ സംഭവം മാധ്യമങ്ങൾ ഏതാണ്ട് ബ്ലാക്കൗട്ട് ചെയ്തു. ചില പത്രങ്ങളിൽ പ്രാദേശികമായി വാർത്ത പ്രസിദ്ധപ്പെടുത്തി. മാധ്യമപ്രവർത്തകരും തൊഴിലാളികളും ഒരു കാര്യത്തിൽ ദുർബലരാണ്. ലോകത്തുള്ള സകലരുടെയും പ്രശ്നങ്ങൾ അവർ മാധ്യമങ്ങളിൽ ചർച്ച ചെയ്യും. പക്ഷെ, അവരുടെ പ്രശ്നം മാത്രം അവിടെ ചർച്ച ചെയ്യാൻ പറ്റില്ല.

ന്യായീകരിക്കാവുന്ന ഒരു ശിക്ഷാനടപടിയല്ല മാതൃഭൂമിയിലെ ഈ പിരിച്ചുവിടൽ. സി. നാരായണന് എതിരെ ഉന്നയിക്കപ്പെട്ട ആരോപണങ്ങൾ എല്ലാം സത്യമാണെന്ന് തെളിയിക്കപ്പെട്ടാൽപ്പോലും 'കാപ്പിറ്റൽ പണിഷ്മെന്റ്' നൽകാവുന്ന കുറ്റങ്ങളല്ല അവയൊന്നും. ഏത് സ്ഥാപനത്തിലും അത്തരം കുറ്റം ചെയ്തവർ ധാരാളമുണ്ടാവും. മേലുദ്യോഗസ്ഥനെ ചോദ്യം ചെയ്തതും ശബ്ദമുയർത്തി സംസാരിച്ചതും സത്യമെങ്കിൽ അത് ശരിയായ പെരുമാറ്റമല്ല. പക്ഷേ, ഇതിന് എന്തു ശിക്ഷയും നൽകാം എന്നർത്ഥമില്ല. ജപ്തി ചെയ്യാൻ വന്ന ഒരു കോടതി ഉദ്യോഗസ്ഥനോട് ശബ്ദമുയർത്തി സംസാരിച്ചതിന് ജയിലിലടക്കപ്പെട്ട കർഷകനെ മോചിപ്പിക്കാൻ ഉത്തരവിട്ടുകൊണ്ട് സുപ്രീം കോടതി ചൂണ്ടിക്കാട്ടിയ തത്വങ്ങൾ ഇവിടെയും ബാധകമാണ്. അല്പം വികാരമുള്ള വിഷയത്തിൽ ഒരാൾ ശബ്ദമുയർത്തി സംസാരിക്കുന്നത് വലിയ കുറ്റമൊന്നുമല്ല. കുറ്റമാണെങ്കിൽതന്നെ അതിനുള്ള ശിക്ഷയ്ക്കും പരിധിയുണ്ട്. ബസ്സിന് കല്ലെറിഞ്ഞതിന് ആരെയും ജീവപര്യന്തം തടവിന് ശിക്ഷിക്കുകയില്ലല്ലോ.

എന്തുകൊണ്ടാണ് ഒരു ബാങ്കിങ്ങ് സ്ഥാപനത്തിൽ നടന്ന അനീതിയോട് പ്രതികരിച്ച അതേ ഗൗരവത്തിൽ മാധ്യമങ്ങളും ട്രേഡ് യൂണിയനുകളും രാഷ്ട്രീയനേതൃത്വങ്ങളും സർക്കാറും ഒന്നും ഒരു പത്രസ്ഥാപനത്തിൽ നടന്ന സംഭവത്തോട് പ്രതികരിക്കുന്നില്ല? മിക്ക പത്രങ്ങളിലും വാർത്തയേ ഉണ്ടായില്ല. അമ്മയെ തല്ലിയാലും രണ്ടുണ്ട് പക്ഷം എന്ന് പറയാറുണ്ടല്ലോ. ഒരു പിരിച്ചുവിടലിനെതിരെ സംഘടന സമരം നടത്തുമ്പോൾ അതിൽ അംഗങ്ങളായവർക്കൊന്നും ആ സമരത്തോട് അനുഭാവം പ്രകടിപ്പിക്കാൻ പോലും കഴിയുന്നില്ലെങ്കിൽ, അത് സംബന്ധിച്ച് വരുന്ന ഓൺലൈൻ വാർത്തയെ ഒന്ന് ലൈക്ക് ചെയ്യാൻ പോലും ധൈര്യം കിട്ടുന്നില്ലെങ്കിൽ എന്തോ അപകടമുണ്ട് എന്നാണ് അർത്ഥം. ഒരു ജനാധിപത്യ രാജ്യത്ത്, ഒരു സ്ഥാപനത്തിലും ഇങ്ങനെ സംഭവിച്ചുകൂടാത്തതാണ്. മാധ്യമസ്ഥാപനത്തിൽ ഒട്ടും സംഭവിച്ചുകൂടാ. ആരും പ്രതികരിക്കുന്നില്ല എന്നതുകൊണ്ടുമാത്രം അനീതി നീതിയാവുകയില്ല. പഴയ കമ്യൂണിസ്റ്റ് രാജ്യങ്ങളിൽ ഇങ്ങനെയായിരുന്നു. തിരഞ്ഞെടുപ്പ് നടന്നാൽ 99.99 ശതമാനം വോട്ടും ഭരണകക്ഷിക്ക് ലഭിക്കുമായിരുന്നു. ആരും എതിരില്ല. എന്താണ് യഥാർത്ഥ അവസ്ഥ എന്ന് പിന്നീടേ അറിഞ്ഞുള്ളൂ.

മുപ്പതിലേറെ വർഷങ്ങളായി തൊഴിൽസമാധാനം നിലനിൽക്കുന്ന സ്ഥാപനങ്ങളാണ് മാതൃഭൂമി ഉൾപ്പെടെ കേരളത്തിലെ ഏതാണ്ട് എല്ലാ മാധ്യമങ്ങളും. പലേടത്തും യൂണിയനുകൾ പോലും ഇല്ല. പ്രസ് ക്ലബ്ബും കെ.യു.ഡബ്ല്യുജെയും ഒക്കെയുണ്ടെങ്കിലും തൊഴിൽ പ്രശ്നങ്ങളൊന്നും കാര്യമായി ചർച്ചക്ക് വരാറില്ല. കൊച്ചി ഇന്ത്യൻ എക്സ്പ്രസ്സിലും കോഴിക്കോട് സിറാജിലും കോട്ടയം മംഗളത്തിലുമാണ് കുറച്ചെങ്കിലും പ്രശ്ന

⇨ പത്രപ്രവർത്തകരെ സാധാരണ ഫാക്ടറി തൊഴിലാളികളാക്കണം എന്നവർ ആഗ്രഹിക്കുന്നുണ്ട് ⇨



കോഴിക്കോട് മാതൃഭൂമി ഓഫീസിലേക്ക് നടന്ന കെ.യു.ഡബ്ല്യു.ജെ മാർച്ച്

ങ്ങൾ ഉണ്ടായിരുന്നത്. മാതൃഭൂമി ഉൾപ്പെടെയുള്ള സ്ഥാപനങ്ങളിൽ മൂന്ന് പതിറ്റാണ്ടിനിടയിൽ ഒരു ദിവസംപോലും എന്തെങ്കിലും പ്രശ്നത്തിന്റെ പേരിൽ പ്രസിദ്ധീകരണം മുടങ്ങിയിട്ടില്ല. ഇത്രയും കാലവും ചർച്ചയിലൂടെയും വിട്ടുവീഴ്ചകളിലൂടെയും സമാധാനപരമായി മുന്നോട്ട് പോവുകയായിരുന്നു.

ഇതിനിടെയാണ് വേജ്ബോർഡ് പ്രശ്നം ഉയർന്നുവന്നത്. ഇതൊരു പുതിയ സംഭവമല്ല. മാധ്യമങ്ങളുടെ പ്രത്യേക പദവി ഉയർത്തിപ്പിടിക്കുന്നതിനും അതിന് ജനാധിപത്യ സംവിധാനത്തിലെ ഫോർത്ത് എസ്റ്റേറ്റ് ചുമതലകൾ നിർവഹിക്കാൻ കരുത്ത് നൽകുന്നതിനും കൂടിയാണ് കേന്ദ്രസർക്കാർ വർക്കിങ്ങ് ജേണലിസ്റ്റ് ആക്റ്റിന് 1955 ൽ രൂപം നൽകിയത്. കൂട്ടായ വിലപേശലും ശമ്പള നിർണയവും അസമാധാനമുണ്ടാക്കാതിരിക്കുന്നതിനും അർഹമായ വേതനം മാധ്യമ രംഗത്തുള്ളവർക്ക് ലഭിക്കുന്നതിനുമുള്ളതാണ് വേജ് ബോർഡ് സംവിധാനം. കേന്ദ്രസർക്കാർ നിയോഗിക്കുന്ന, റിട്ട. ജഡ്ജിമാർ തലവന്മാരായ ത്രികക്ഷി ബോർഡുകൾ അഞ്ച് വർഷം കൂടുമ്പോൾ ശമ്പളം നിർണയിക്കുന്ന അവസ്ഥയ്ക്ക് തുടക്കത്തിലേ പത്രമുടമകൾ എതിരായിരുന്നുവെങ്കിലും ആ വ്യവസ്ഥയാണ് ഇന്നും നിലനിൽക്കുന്നത്. അഞ്ച് വർഷം എന്നത് ഇപ്പോൾ പത്തും പന്ത്രണ്ടും വർഷത്തിലൊരിക്കലായി മാറിയിട്ടുണ്ട്.

ആഗോളീകരണ തരംഗം ശക്തിപ്പെട്ടതിന് ശേഷം സ്വകാര്യമേഖലയിൽ വേജ്ബോർഡുകൾ ഇല്ല. ഇപ്പോൾ മാധ്യമരംഗത്ത് മാത്രമാണ് വേജ്ബോർഡ് അവശേഷിക്കുന്നത്. ഇവിടെയും വേജ്ബോർഡ് വേണ്ട, ശമ്പളം ഞങ്ങൾ നിശ്ചയിച്ചുകൊള്ളാം എന്ന മാനേജ്മെന്റ് പിടിവാശിയാണ് ഇപ്പോഴത്തെ തർക്കങ്ങളുടെയെല്ലാം അടിസ്ഥാനം. സർക്കാർ ഇതിന് വഴങ്ങിയിട്ടില്ല. പാർലമെന്റ് പാസ്സാക്കിയ നിയമമനുസരിച്ചുള്ള ഏക വേജ് ബോർഡ് ആയതുകൊണ്ട് അത് അവസാനിപ്പിക്കാൻ നിയമഭേദഗതി കൊണ്ടുവരണം. കഴിഞ്ഞ സർക്കാർ ചെയ്യാൻ മടിച്ചത് ഈ സർക്കാറിനെക്കൊണ്ട് ചെയ്യിക്കാൻ ശ്രമിക്കുന്നുണ്ടാവണം പത്രം ഉടമസ്ഥ സംഘടന. വർക്കിങ്ങ് ജേണലിസ്റ്റ് ആക്ട് തന്നെ ഇല്ലാതാക്കി പത്രപ്രവർത്തകരെ സാധാരണ ഫാക്ടറി തൊഴിലാളികളാക്കണം എന്നവർ ആഗ്രഹിക്കുന്നുണ്ട്.

മുൻകാലങ്ങളിലൊന്നും കേരളത്തിലെ പ്രധാന പത്രങ്ങളിൽ വേജ്ബോർഡ് പ്രകാരമുള്ള ശമ്പള പുനർനിർണയം ഒരു തർക്കവിഷയമാകാറില്ല. വേജ്ബോർഡ് ശുപാർശ തങ്ങളാണ് ആദ്യം നടപ്പാക്കിയത് എന്ന് അഭിമാനിക്കാൻ മത്സരിക്കാറുണ്ടായിരുന്നു കേരളത്തിലെ മാധ്യമങ്ങൾ. കഴിഞ്ഞ വേജ് ബോർഡ്-മാനിസാന വേജ്ബോർഡ്-ശുപാർശ സർക്കാർ ഉത്തരവായി ഇറങ്ങിയപ്പോൾ മാതൃഭൂമിയിൽ മാനേജിങ്ങ് ഡയറക്റ്റർ വിളിച്ചു ചേർത്ത യൂണിയൻ പ്രതിനിധികളുടെ യോഗത്തിൽ പങ്കെടുത്തത് ഓർക്കുന്നു. വേജ് ബോർഡ് ശുപാർശകൾ ജീവനക്കാർക്ക് നിരാശാജനകമാണ് എന്ന് ആദ്യം പറഞ്ഞത് യൂണിയൻ പ്രതിനിധികളല്ല, മാനേജിങ്ങ് ഡയറക്റ്റർ എം.പി.വീരേന്ദ്രകുമാറാണ്. ശുപാർശ ചെയ്യപ്പെട്ടതിനേക്കാൾ ഉയർന്ന സ്റ്റേജിലാണ് മാതൃഭൂമിയിൽ ശമ്പള പരിഷ്കരണം നടപ്പാക്കിയത്. ന്യൂസ്പ്രിന്റ് വിലയിൽ ചെറിയ

വർദ്ധനയുണ്ടായാൽ ഉണ്ടാകുന്ന അധികച്ചെലവേ ശമ്പള പരിഷ്കരണം കൊണ്ട് ഉണ്ടാവൂ എന്ന് എം.ഡി പറഞ്ഞതും ഓർക്കുന്നു. പക്ഷേ, പത്ത് വർഷം പിന്നിടുമ്പോഴേക്ക് കാര്യങ്ങൾ തലകുത്തനെയായി.

എപ്പോൾ വേജ് ബോർഡ് റിപ്പോർട്ട് പുറത്തുവരുന്നോ അപ്പോഴെല്ലാം ഇത് നടപ്പാകുതോടെ പത്രവ്യവസായം തകർന്ന് തരിപ്പണമാകും എന്ന് മുന്നറിയിപ്പ് നൽകാറുണ്ട് പത്രം ഉടമസ്ഥരുടെ ദേശീയസംഘടനയായ ഐ. എൻ.എസ്. പക്ഷേ, ഇതുവരെ ഒരു സ്ഥാപനം പോലും വേജ്ബോർഡ് നടപ്പാക്കിയതുകൊണ്ട് തകർന്നിട്ടില്ല. ഇത്തവണ പണ്ടത്തെപ്പോലെയല്ല, ശരിക്കും പത്രങ്ങൾ തകരും എന്നാണ് പത്ര ഉടമസ്ഥർ പറഞ്ഞത്. പത്രജീവനക്കാർ ഇതിനെ പഴയ 'പുലി വരുന്നേ' മുറവിളി ആയേ കണ്ടുള്ളൂ എന്നതും സ്വാഭാവികം മാത്രം.

വേജ്ബോർഡിനോട് പത്ര ഉടമസ്ഥ സംഘടന ഗൗരവപൂർണമായ സമീപനം സ്വീകരിക്കാഞ്ഞതുകൊണ്ടോ അല്ലെങ്കിൽ അവരുടെ വാദമുഖങ്ങളിൽ കഴമ്പില്ലാത്തതുകൊണ്ടോ അവർ ഉയർത്തിയ വാദം വേജ് ബോർഡോ കേന്ദ്രസർക്കാറോ അവരുടെ കേസ് പരിഗണിച്ച സുപ്രിം കോടതി ബഞ്ചോ സ്വീകരിച്ചില്ല എന്നത് ശ്രദ്ധേയമാണ്. കോടതി വിധിക്ക് മുമ്പ് അപൂർവ്വം സ്ഥാപനങ്ങൾ മാത്രമേ വേജ്ബോർഡ് ശുപാർശ നടപ്പാക്കിയിരുന്നുള്ളൂ. സ്വാഭാവികമായും ഏതൊരു ട്രേഡ് യൂണിയനും ഇതിനെതിരെ പേരിനെങ്കിലും എന്തെങ്കിലും ചെയ്തല്ലേ പറ്റൂ. നിരുപദ്രവമായ സമരപരിപാടികളേ കെ.യു.ഡബ്ല്യു.ജെയും കേരള ന്യൂസ് പേപ്പർ എംപ്ലോയീസ് യൂണിയനും നടത്തിയിട്ടുള്ളൂ. പത്രം ഉടമകൾക്കെതിരെയുള്ള സമരമായിരുന്നിട്ട് പോലും പത്രസ്ഥാപനങ്ങളുടെ മുന്നിലേക്ക് മുദ്രാവാക്യങ്ങളുമായി ചെല്ലാതിരിക്കാൻ അവർ പരമാവധി ശ്രമിക്കുന്നുണ്ടായിരുന്നു. സെക്രട്ടേറിയറ്റിന് മുന്നിലും ഇൻകം ടാക്സ് ഓഫീസിന് മുന്നിലേക്കുമെല്ലാമായിരുന്നു മാർച്ചുകൾ. ഒടുവിൽ മൂന്ന് നഗരത്തിൽ മൂന്ന് വലിയ പത്രസ്ഥാപനങ്ങൾക്ക് മുന്നിലേക്ക് മാർച്ച് നടത്തി. മാതൃഭൂമിക്ക് മുന്നിൽ കോഴിക്കോട്ടും മനോരമക്ക് മുന്നിൽ കോട്ടയത്തും കേരള കൗമുദിക്ക് മുന്നിൽ തിരുവനന്തപുരത്തും. രണ്ടോ മൂന്നോ മണിക്കൂർ നീണ്ടുനിന്ന, അവഗണിക്കാമായിരുന്ന നിസ്സാരമായ സത്യാഗ്രഹമാണ് നടന്നത്. മനോരമയിലെ ജേർണലിസ്റ്റുകൾ മനോരമയ്ക്ക് മുന്നിലോ കൗമുദിയിലുള്ളവർ കൗമുദിക്ക് മുന്നിലോ സമരം ചെയ്തില്ല. പക്ഷെ മാതൃഭൂമിക്ക് മുന്നിൽ മാതൃഭൂമിയിലുള്ളവരും സമരം ചെയ്തു. എന്നാൽ അതിനെതിരെ അസാധാരണമായ പ്രതികാര-ശിക്ഷാനടപടികളാണ് ഉണ്ടായത്. മുപ്പതിലേറെ പത്രപ്രവർത്തകർ പല രീതിയിലുള്ള പ്രതികാരനടപടികൾക്ക് വിധേയരായി. ഇംഫാൽ പോലുള്ള, ഭീകരപ്രവർത്തനം നടമാടുന്ന പട്ടണങ്ങളിലേക്ക് പോലും പത്രപ്രവർത്തകർ സ്ഥലംമാറ്റപ്പെട്ടു. ദേശീയമാധ്യമങ്ങൾക്ക് പോലും റിപ്പോർട്ടർമാരില്ലാത്ത കേന്ദ്രങ്ങളായിരുന്നു ഇവ ഏറെയും. വടക്ക് കിഴക്കൻ പട്ടണങ്ങളിലേക്ക് മാറ്റപ്പെട്ട ചിലർ ഒഴികെ മറ്റെല്ലാവരും ഇപ്പോഴും ശിക്ഷ അനുഭവിക്കുകയാണ്.

നിയമമനുസരിച്ച്, വേജ് ബോർഡ് റിപ്പോർട്ട് നടപ്പാക്കാതിരിക്കുന്നത് കുറ്റമാണ്. അതിന് മാനേജ്മെന്റുകൾ ശിക്ഷാർഹരാണ്. നിസ്സാരശിക്ഷ ആയിരിക്കാം. എങ്കിലും ശിക്ഷ ശിക്ഷ തന്നെ. നിയമപ്രകാരമുള്ള ഒരു ആനുകൂല്യത്തിന് ചോദിക്കുക മാത്രമാണ് ജീവനക്കാർ ചെയ്തിരുന്നത്. ഒടുവിൽ, മാനേജ്മെന്റുകൾ ഫയൽ ചെയ്ത ഹർജികൾ അപ്പടി തള്ളിയപ്പോൾ യഥാർത്ഥത്തിൽ, ജീവനക്കാരുടെ നിലപാടാണ് ശരിയെന്ന് സംശയലേശമെന്യേ പ്രഖ്യാപിക്കുകയായിരുന്നു സുപ്രിം കോടതി. എന്നിട്ടും ശിക്ഷ കിട്ടിയത് ജീവനക്കാർക്കാണ്!

ഇത്തവണത്തെ ശുപാർശകൾ സ്ഥാപനങ്ങളുടെ മേൽ വമ്പിച്ച ബാധ്യത ഉണ്ടാക്കുന്നുണ്ടെും അത് വ്യവസായത്തിന്റെ തകർച്ചക്ക് കാരണമാകുമെന്നുമുള്ള നിലപാടാണ് ഇന്ത്യൻ ന്യൂസ് പേപ്പർ സൊസൈറ്റി സ്വീകരിച്ചത്. ഈ നിലപാടിനോട് ചേർന്നുനിന്നു കേരളത്തിലെ മാധ്യമ ഉടമകളും. യഥാർത്ഥത്തിൽ, ശമ്പളവർദ്ധന ശുപാർശ ചെയ്യുമ്പോൾ അത് നിർവഹിക്കാനുള്ള സ്ഥാപനങ്ങളുടെ കഴിവ് പരിഗണിക്കണം എന്ന് കോടതി ആദ്യകാലത്ത് തന്നെ നിർദ്ദേശിച്ചിരുന്നതാണ്. ഒരു ന്യായാധിപന്റെ നേതൃത്വത്തിലുള്ള ബോർഡ് ഇത് അവഗണിക്കും എന്ന് കരുതാൻ ന്യായമില്ല. എങ്കിൽപ്പോലും വിട്ടുവീഴ്ചകൾക്ക് തയ്യാറായിരുന്നു യൂണിയനുകൾ. ജീവനക്കാർക്ക് വളരെ ദോഷകരമായ ഭാഗങ്ങളും ശുപാർശയിലുണ്ട്. മാനേജ്മെന്റുമായി ചർച്ച തുടങ്ങിയെങ്കിലും വർഷമൊന്നു പിന്നിട്ടിട്ടും എങ്ങുമെത്താതെ പോയത് ജീവനക്കാരിൽ അതൃപ്തി സൃഷ്ടിച്ചിരുന്നു. ഈ അവസ്ഥ കണക്കിലെടുത്ത് 2011 മെയിൽ മാനേജ്മെന്റ് ഗ്രോസ് സാലറിയിൽ നല്ലൊരു വർദ്ധന സ്വമേധയാ പ്രഖ്യാപിച്ചു. പത്രപ്രവർത്തക സംഘടന ഈ വർദ്ധനയെ തള്ളിപ്പറഞ്ഞതും അത് നിരസിക്കാൻ ശ്രമിച്ചതും മാ

നേജ്മെന്റിനെ ക്ഷോഭിപ്പിച്ചത് സ്വാഭാവികം. ഇതിനെത്തുടർന്നാണ് പ്രതികാരനടപടികളുടെ പരമ്പര ആരംഭിക്കുന്നത്, യൂണിയൻ പിന്നീട് തെറ്റ് തിരുത്തുകയും നിലപാട് മയപ്പെടുത്തുകയും ചെയ്തെങ്കിലും മാനേജ്മെന്റ് വഴങ്ങിയില്ല. ശിക്ഷാ-പീഡന നടപടികൾ തുടർന്നു. ഇതാണ് സമരകാലത്തെ യൂണിയൻ സെക്രട്ടറിയുടെ പിരിച്ചുവിടലിൽ എത്തിയത്. സുപ്രീം കോടതി വിധി ഉണ്ടായതുകൊണ്ട് മാത്രമാണ് ജീവനക്കാർക്ക് ഇത്തവണ വേജ്ബോർഡ് പ്രകാരമുള്ള ശമ്പളം ലഭിച്ചത്. സുപ്രീം കോടതി വിധി നടപ്പാക്കുമ്പോൾതന്നെ മറ്റ് ആനുകൂല്യങ്ങൾ എല്ലാം വെട്ടിക്കുറച്ചിരിക്കുകയാണ്. പുതിയ വേജ് ബോർഡ് വിവാദത്തോടെ രാജ്യത്തുടനീളം പത്രസ്ഥാപനങ്ങളിൽ ഇനി കരാർ നിയമനമേ നടത്തൂ എന്ന നില ഉണ്ടായിരിക്കുന്നു. ഇനിയൊരു വേജ്ബോർഡ് നിയമനത്തിന്റെ സമയം ആകുമ്പോഴേക്ക് ആ ആവശ്യമുയിക്കാൻ പോലും രാജ്യത്താരും ഇല്ല എന്ന നിലവരും. എല്ലാവരും വേജ്ബോർഡിന്റെ പരിധിയിൽ വരാത്ത കരാർ നിയമനക്കാരായിട്ടുണ്ടാകും. ഇതാണ് മാനേജ്മെന്റുകൾ എത്രയോ കാലമായി ആഗ്രഹിച്ചത് ഇതെല്ലാം മാതൃഭൂമിയിൽ മാത്രമുള്ള തൊഴിലാളി വിരുദ്ധ നടപടിയാണ്, മറ്റിടങ്ങളിലെല്ലാം സ്ഥിതി കേമമാണ് എന്ന് തെറ്റിദ്ധരിക്കരുത്. മറ്റ് പലയിടങ്ങളിലും സ്ഥിതി മുമ്പേ മോശമാണ്. പലേടത്തും ജീവനക്കാർക്ക് യൂണിയൻ പോലുമില്ല. എഴുപതുകളിൽ പി.കെ. ബാലകൃഷ്ണൻ എന്ന പ്രമുഖ എഴുത്തുകാരനെ എഡിറ്റോറിയൽ തസ്തികയിൽ നിന്ന് പുറത്താക്കിയതിനെ തുടർന്ന് ചരിത്രപ്രധാനമായ സമരം നടന്ന കേരള കൗമുദിയിൽ ഇപ്പോൾ ഇതാണ് സ്ഥിതി. സുപ്രീം കോടതി ഉത്തരവുണ്ടായിട്ടും കേരള കൗമുദി വേജ്ബോർഡ് നടപ്പാക്കിയില്ല. ഇന്ത്യൻ എക്സ്പ്രസ് വേജ് ബോർഡ് ആനുകൂല്യം ആർക്കും നൽകാതിരിക്കാൻവേണ്ടി എല്ലാവരേയും കരാർ ജീവനക്കാരായി മാറ്റി. ദ ഹിന്ദു പത്രവും ഇതുതന്നെയാണ് ചെയ്തത്. പരിഷ്കരണം നേരത്തെ നടപ്പാക്കി എന്നവകാശപ്പെട്ട പത്രങ്ങൾ പോലും സ്ഥാപനത്തിലെ യൂണിയനുകളുമായുണ്ടാക്കിയ കരാറുകളിലൂടെ ആനുകൂല്യങ്ങൾ പലതും നിഷേധിച്ചു. അസംഖ്യം ടെലിവിഷൻ ചാനലുകളിലെ സ്ഥിതി പറയാനേ ഇല്ല. വർക്കിങ്ങ് ജേണലിസ്റ്റ്സ് ആക്റ്റുമില്ല, വേജ്ബോർഡുമില്ല, യൂണിയനുമില്ല, ജോലിസ്ഥിരതയുമില്ല, പലർക്കും ശമ്പളംതന്നെയുമില്ല.

ആഗോളീകരണം അതിന്റെ ആദ്യഘട്ടത്തിൽ കൂടുതൽ സുതാര്യത, കൂടുതൽ ജനാധിപത്യം എന്ന വഴിയിലേക്ക് സഞ്ചരിക്കുന്നു എന്ന തോന്നലാണ് ഉണ്ടാക്കിയത്. അത് ഒരു അഭിനയമായിരുന്നു എന്ന് ഇപ്പോൾ തോന്നുന്നു. മൂലധന ഉടമകളുടെ അത്യാർത്തിയെ തൃപ്തിപ്പെടുത്താൻ ഏറ്റവും ഉദാരമായ ജനാധിപത്യത്തിന് പോലും ആകുന്നില്ല. ഭരണകൂടങ്ങൾ കോർപ്പറേറ്റ് താല്പര്യങ്ങൾക്ക് കൂടുതൽ വഴങ്ങിക്കൊണ്ടിരിക്കുന്നു. ജനാധിപത്യം തഴച്ചുവളരുന്നു, പക്ഷേ മനുഷ്യസ്വാതന്ത്ര്യം കൊഴിഞ്ഞുപോകുന്നു എന്ന് ഒരു പ്രശസ്ത ചിന്തകൻ നിരീക്ഷിച്ചത് അർത്ഥപൂർണമാണ്. തൊഴിൽമേഖലയിൽ, അത് മാധ്യമമേഖലയായാലും ഇതാണ് സംഭവിച്ചുകൊണ്ടിരിക്കുന്നത്. ഒരു തരത്തിലുള്ള നിയന്ത്രണങ്ങളും ചട്ടങ്ങളും തങ്ങൾ അനുസരിക്കുകയില്ല, ലാഭം കൂട്ടാൻ ഏത് പരിധിവരെയും പോകും, തൊഴിലാളി യൂണിയനുകൾ എന്ന തടസ്സം ഒട്ടും വേണ്ട എന്ന വ്യക്തമായ സന്ദേശം സമൂഹത്തിനും ഭരണകൂടത്തിനും നൽകുകയാണ് ഇപ്പോൾ ചെയ്തുകൊണ്ടിരിക്കുന്നത്.

ദേശീയാടിസ്ഥാനത്തിൽതന്നെ മാധ്യമങ്ങളിലെ തൊഴിലാളി സംഘടനാരംഗം ദുർബലമാണ്. സമ്പൂർണമായ കരാറുവൽക്കരണം അവിടങ്ങളിലെല്ലാം ഇരുമ്പുമുഷ്ടി കൊണ്ട് നടപ്പാക്കിക്കഴിഞ്ഞു. വേജ്ബോർഡുകളെകുറിച്ചൊന്നും അവർ ചിന്തിക്കാറുപോലുമില്ല. എന്നാലും കുറേ സംരക്ഷണം വർക്കിങ്ങ് ജേണലിസ്റ്റ് ആക്റ്റ് പ്രകാരം അവർക്കുണ്ട്. അത്യന്തം പരിതാപകരമാണ് ദൃശ്യമാധ്യമങ്ങളിലെ അവസ്ഥ. വൻകിട ചാനലുകളിൽ കഴിവുള്ളവർക്കെങ്കിലും വിലപേശി നല്ല വേതനം തരപ്പെടുത്താൻ കഴിയുന്നുണ്ടാവും. എന്നാൽ താഴെക്കിടയിലുള്ളവരുടെ സ്ഥിതി ദയനീയമാണ്. മലയാളത്തിലെ പല ചാനലുകളിലും ക്യാമറക്ക് മുന്നിൽ നിൽക്കുന്ന പരിചിത മുഖങ്ങളിൽ മാസങ്ങളായി ശമ്പളം കിട്ടാത്തതിന്റെ ദൈന്യം നാം കണ്ടെന്ന് വരില്ല. നേരത്തെ ഭേദപ്പെട്ട തൊഴിലന്തരീക്ഷം നിലനിന്ന സ്ഥാപനങ്ങളിൽ പോലും ഒരു പ്രകോപനവുമില്ലാതെ കർക്കശമായ ചട്ടങ്ങൾ അടിച്ചേൽപ്പിക്കുന്നുണ്ട്. പല പത്രസ്ഥാപനങ്ങളിലും പത്രപ്രവർത്തകൻ പത്രപ്രവർത്തനം നടത്തിയാൽപോര, മാസം നിശ്ചിതതുക പരസ്യം വകയിൽ എത്തിച്ചുകൊടുക്കണം. മാസം തോറും നിശ്ചിത എണ്ണം വരിക്കാരെയും പിടിച്ചുകൊടുക്കണം.

തൊഴിൽ സുരക്ഷിതത്ത്വത്തിന്റെ അവസാന പ്രതീക്ഷകൾ പോലും ഇല്ലാതാകുന്നു. ആഭ്യന്തരമായ നിയമവ്യവസ്ഥകൾ പാലിച്ചെന്ന് വരുത്തിയാണ് ഇപ്പോൾ ആളുകളെ

പിരിച്ചുവിടുന്നത്. ഒരു മാസത്തെ നോട്ടീസോടെ ആരെയും പിരിച്ചുവിടാം എന്ന വ്യവസ്ഥ കൂടി പ്രാബല്യത്തിൽ വന്നതോടെ പത്രപ്രവർത്തകന് തൊഴിൽ സുരക്ഷിതത്വം സമ്പൂർണമായി നഷ്ടപ്പെടുകയായി. പത്രസ്വാതന്ത്ര്യവും വർക്കിങ്ങ് ജേണലിസ്റ്റ് ആക്ടുമൊക്കെ കടലാസ്സിൽ മാത്രം നിലനിൽക്കും. സ്ഥാപനങ്ങളിൽ ആരെയും നിയമിക്കാം, തോന്നുന്ന ശമ്പളം കൊടുക്കാം, വേണ്ടവൻ വന്നാൽ മതി, തോന്നുമ്പോൾ പിരിച്ചുവിടാം എന്ന കാടൻ അവസ്ഥയാണ് രൂപപ്പെട്ടിരിക്കുന്നത്. ഉള്ളവനും ഇല്ലാത്തവനും തമ്മിലുള്ള അന്തരം എന്നത് മുമ്പ് തൊഴിലാളിയും തൊഴിലുടമയും തമ്മിലുള്ള അന്തരമായിരുന്നു. ഇപ്പോൾ കോടിക്കണക്കിന് രൂപ ശമ്പളം വാങ്ങുന്നവരുടെ എണ്ണം പത്രസ്ഥാപനങ്ങളിലും കൂടിവരുന്നു. നാല് ലക്ഷം കോപ്പി മാത്രം സർക്കുലേഷനുള്ള ദേശീയ പത്രത്തിന്റെ എഡിറ്റർക്ക് പത്ത് കോടി രൂപ വാർഷികശമ്പളം കൊടുക്കുമ്പോൾ അതേ സ്ഥാപനത്തിലെ അഞ്ഞൂറ് പത്രപ്രവർത്തകരുടെ മൊത്തം വാർഷികവേതനം അത്രപോലും വരില്ല. നാമമാത്ര വേതനം പറ്റുന്ന കൂലി അടിമകളുടെ എണ്ണം പല മടങ്ങായി പെരുകുകയാണ്. ■

# പാരമ്പര്യത്തിന്റെ അമിതഭാരം ചുമക്കുന്നവരോട്

**തൊഴിൽ പ്രശ്നങ്ങൾ റിപ്പോർട്ട് ചെയ്തതിന്റെ പേരിൽ ഓൺലൈൻ മാധ്യമങ്ങളെ വിലക്കിയ മാതൃഭൂമി മാനേജ്മെന്റിന്റെ നടപടിക്കെതിരെ കേരളത്തിലെ സ്വതന്ത്ര നവമാധ്യമങ്ങളുടെ സംയുക്ത മുഖപ്രസംഗം. (സംഗ്രഹം).**

കേരളത്തിലെ മാധ്യമമേഖലയിൽ നൂറ്റാണ്ടോളം പഴക്കമെത്തിയ പത്രമുത്തശ്ശിമാരും മുത്തശ്ശന്മാരും പുതിയ മാധ്യമ സംസ്കാരത്തോട് പുലർത്തുന്ന 'ഫോബിയ' പറഞ്ഞു തുടങ്ങേണ്ടിയിരിക്കുന്നു. ആ വാർധക്യഭീതിയുടെ തെളിവായാണ്, തങ്ങളുടെ സ്ഥാപനത്തിലെ തൊഴിൽ പ്രശ്നങ്ങളെ റിപ്പോർട്ട് ചെയ്തതിന്റെ പശ്ചാത്തലത്തിൽ കേരളത്തിന്റെ 'ദേശീയ' ദിനപത്രമായ മാതൃഭൂമിയുടെ മാനേജ്മെന്റ് സൗത്ത്ലൈവ്, അഴിമുഖം, വൺ ഇന്ത്യ എന്നീ ഓൺലൈൻ പോർട്ടലുകളെ തങ്ങളുടെ ഓഫീസുകളിൽ നിരോധിച്ച സംഭവത്തെ ഞങ്ങൾ കാണുന്നത്.

മാതൃഭൂമിയിൽ നിന്ന് ഇത് പുതിയ സമീപനമല്ല. രണ്ട് വർഷം മുമ്പ്, 2013 ഫെബ്രുവരിയിൽ മാതൃഭൂമിയുടെ തൊഴിലാളി വിരുദ്ധ നടപടികളെ കുറിച്ചുള്ള ഒരു ലേഖനം പ്രസിദ്ധീകരിച്ചതിന് ആ പത്രം നാല് ഓൺലൈൻ പോർട്ടലുകളെ ആദ്യമായി തങ്ങളുടെ ആഭ്യന്തരലോകത്ത് നിരോധിക്കുകയുണ്ടായി. ഡൂൾ ന്യൂസ്, മലയാൾ.എഎം, ബോധികോമൺസ്, മറുനാടൻ മലയാളി എന്നീ പോർട്ടലുകളെയാണ് അവർ നിരോധിച്ചത്. അതുകൊണ്ടും അരിശം തീരാതെ, സുപ്രീംകോടതി സമീപകാലത്ത് റദ്ദു ചെയ്ത 66 എ എന്ന കിരാത വകുപ്പ് പ്രകാരം തന്നെ അന്ന് ഈ സ്ഥാപനങ്ങൾക്കെതിരെ കേസും നൽകി. മാതൃഭൂമിയിൽ കുറെ കാലമായി നടന്നുകൊണ്ടിരിക്കുന്ന ജനാധിപത്യ വിരുദ്ധവും അങ്ങേയറ്റവും അപലപനീയവുമായ കാര്യങ്ങൾ പുറംലോകത്തോട് വിളിച്ചു പറയുന്നതിന്റെ പേരിലാണ് ഈ വിലക്കുകൾ. അറിയിക്കാനുള്ള അവകാശത്തേക്കാൾ ഒരു തൂക്കം കൂടുതലുണ്ട് മനുഷ്യരുടെ അറിയാനുള്ള അവകാശത്തിന്. ഏതെങ്കിലും വിധത്തിലുള്ള നിരോധനം കൊണ്ടോ നിഷേധം കൊണ്ടോ തങ്ങൾക്ക് ഇഷ്ടമില്ലാത്ത കാര്യങ്ങൾ മൂടിവയ്ക്കുക ഇന്നത്തെ കാലത്ത് സാധ്യമാണെന്ന് ആരെങ്കിലും കരുതുന്നുണ്ടെങ്കിൽ അത് മൗഢ്യമെന്നേ ഞങ്ങൾ പറയൂ. സ്ഥാപനം എന്ന പരിമിത വൃത്തത്തിൽ എന്ത് വേണം, വേണ്ട എന്ന് തീരുമാനമെടുക്കാനുള്ള സ്വാതന്ത്ര്യം മാതൃഭൂമിക്കും മറ്റ് സ്ഥാപനങ്ങൾക്കും ഒക്കെ ഉണ്ടാകാം. എന്നാൽ അതേസമയം മാതൃഭൂമി മനസിലാക്കേണ്ട ഒരു കാര്യമുണ്ട്. അത് തങ്ങളുടെ സ്ഥാപനമെന്ന തൊഴിലിടത്തെ കുറിച്ചാണ്; അവിടെ കുറേ മനുഷ്യർ തൊഴിലെടുക്കുന്നുണ്ട്; അവർക്ക് കാര്യങ്ങൾ/വിവരങ്ങൾ അറിയാനുള്ള അവകാശവുമുണ്ട്. ഇത് തിരിച്ചറിഞ്ഞില്ലെങ്കിൽ തീർച്ചയായും നിങ്ങൾ തുറന്നുകാട്ടപ്പെട്ടുകൊണ്ടേയിരിക്കും. പരസ്പരം കൂട്ടുകച്ചവടം നടത്തുന്നവരെന്ന നിലയിൽ മുഖ്യധാരാ പത്രസ്ഥാപനങ്ങൾക്ക് ഐക്യപ്പെട്ട ഒരു താൽപര്യമുണ്ടാകും. മുതലാളിത്ത താൽപര്യങ്ങൾ തന്നെയാണത്. അതുകൊണ്ടുതന്നെ അവിടങ്ങളിലെ തൊഴിൽ സമരങ്ങൾ റിപ്പോർട്ട് ചെയ്യാതിരിക്കുക എന്നത് ഈ മുതലാളിത്ത താൽപര്യത്തിന്റെ പ്രകടമായ പ്രതിഫലനമായിരിക്കുമല്ലോ. പത്രസ്ഥാപനങ്ങൾ കേവലം സ്വകാര്യസ്ഥാപനങ്ങൾ എന്നുള്ള കാഴ്ചപാടിൽ മാത്രമല്ല കാര്യങ്ങളെ കാണേണ്ടത്, മറിച്ച് ആയിരക്കണക്കിന് തൊഴിലാളികൾ പണിയെടുക്കുന്ന തൊഴിലിടം എന്ന നിലയ്ക്ക് കൂടിയാണ്. സ്വാഭാവികമായും അവിടങ്ങളിൽ തൊഴിൽ പ്രശ്നങ്ങളും സമരങ്ങളും രൂപപ്പെടും. അത്തരം കാര്യങ്ങളെ ആരാണ് റിപ്പോർട്ട് ചെയ്യേണ്ടതെന്ന ഒരു ജേർണലിസ്റ്റിക് എത്തിക്കൽ ചോദ്യം ഇപ്പോഴെങ്കിലും ചോദിക്കണ്ടേ?

നവമാധ്യമങ്ങൾ മഹാവിപ്ലവങ്ങൾ കൊണ്ടുവരുമെന്നും മുഖ്യധാരാ മാധ്യമങ്ങൾക്കു പകരമാകുമെന്നും ഒക്കെയുള്ളത് ഒരുകാലത്തും നടന്നേക്കില്ലഎന്ന് സ്വയം സമാധാനിക്കുക തന്നെയാണ് പാരമ്പര്യത്തിന്റെ അധികഭാരം ചുമക്കുന്നവർക്ക് അഭികാമ്യം. സത്യം മറച്ചുവച്ചും വസ്തുതകളെ വളച്ചൊടിച്ചും മുഖ്യധാരാ മാധ്യമങ്ങൾ ചെയ്യുന്ന കാര്യങ്ങൾ നവമാധ്യമങ്ങൾ ചെറുതായെങ്കിലും പുറത്തെത്തിക്കുന്നുവെന്നതാണ് യാഥാർത്ഥ്യം. ഇതൊരു തുടക്കമാണ്. ഇതിനോട് ക്രിയാത്മകമല്ലാതെ പ്രതികരിക്കുന്നത് പാരമ്പര്യത്തിന്റെ മഹത്വചിന്തയിൽ അഭിരമിക്കുന്നവരെ കൂടുതൽ അപഹാസ്യരായിത്തീർക്കുകയേയുള്ളൂ. കാലത്തെ തങ്ങളുടെ പേനത്തുമ്പുകൊണ്ട് പിടിച്ചുകെട്ടിക്കളയാമെന്നും തങ്ങളുടെ ലോകത്തുനിന്നും ഒരു കുയിലും പാടില്ല എന്നുമൊക്കെ ധരിച്ചുവശായിരിക്കുന്ന മുത്തശ്ശിമാരുടെ വിലക്കുകൾക്ക് മുമ്പിൽ പകച്ചുനിൽക്കുന്നതല്ല വർത്തമാനകാലവും അതാവശ്യപ്പെടുന്ന പത്രപ്രവർത്തനവും. ഇതൊന്ന് ഓർമിപ്പിക്കുക എന്ന ചെറിയ ദൗത്യമുണ്ടെന്ന് തോന്നി; അതും കൂട്ടായിട്ടു തന്നെ.

**സൗത്ത്ലൈവ്, ഡൂൾ ന്യൂസ്, അഴിമുഖം, വൺ ഇന്ത്യ, മറുനാടൻ മലയാളി, ന്യൂസ് മൊമന്റ്സ്, ഇവാർത്ത, ബിഗ് ന്യൂസ് ലൈവ്, വൈഗ ന്യൂസ്, കേരള ഓൺലൈൻ ന്യൂസ്.** ■